2002 ഏപ്രി...

അങ്കമാലി ഫൊറോന പള്ളിയിൽ
. ഗീവർഗീസ് സഹദായുടെ
രുനാൾ സപ്ലിമെൻറ്

...ങ്കമാ...യിലെ ജനകീയോൽസവത്തിന് കൊടിയേറി



വർഗീസ് പുതുശ്ശേരി

◈ നിരീക്ഷണം

കെ. രാജേശ്വരി

# അങ്കമാലിക്കല്ലറയിൽ....

**സർക്കുലേഷൻ കുറയുകയും ഉൽപാദനച്ചെലവ് കൂടുകയും ചെയ്യുമ്പോൾ, ഭരണമാറ്റത്തെ തുടർന്ന് സർക്കാർ പരസ്യങ്ങൾ നാമമാത്രമാകുക കൂടി ചെയ്യുമ്പോൾ മതസൗഹാർദമല്ലാതെ എന്താണൊരു പോംവഴി? മതേതരത്വം വെൽപൂതാക!**

കേരള നിയമസഭ കാർഷികബന്ധ ബിൽ പാസാക്കിയതിന്റെ പിറ്റേ ദിവസമാണ്, കൃത്യമായി പറഞ്ഞാൽ 1959 ജൂൺ 12ാം തീയതി, അഖില കേരളാടിസ്ഥാനത്തിലുള്ള ഹർത്താലോടെ വിമോചന സമരം ആരംഭിച്ചത്. അന്നേ ദിവസം *ദീപിക* മുഖപ്രസംഗ കോളം കാലിയാക്കിയിട്ടു. ഒഴിഞ്ഞു കിടന്ന കോളത്തിന് മുകളിൽ ഉദ്ധരിച്ചു ചേർത്തിരുന്ന ബൈബിൾ വചനം തികച്ചും വാചാലമായിരുന്നു: ''എന്തെന്നാൽ അവർ നന്മ ചെയ്യാൻ ഓർത്തില്ല. അവർ ദരിദ്രനെയും എളിയവനെയും മനോവ്യഥയിൽ ഇരുന്നവനെയും മരണപര്യന്തം പീഡിപ്പിച്ചു.''

ജൂൺ 12ന്റെ ഹർത്താൽ സമ്പൂർണ വിജയമായിരുന്നു. നാടൊട്ടുക്കു നടന്ന പൊതുയോഗങ്ങളിൽ കമ്യൂണിസ്റ്റ് ഭരണത്തിനെതിരെ കെ.പി.സി.സി. തയാറാക്കിയ കുറ്റപത്രം വായിച്ചു പാസാക്കി. തിരുവനന്തപുരത്ത് നടന്ന മൗനജാഥയിൽ എഴുപത്തയ്യായിരം പേരും പൊതുയോഗത്തിൽ ഒന്നര ലക്ഷം പേരും പങ്കെടുത്തു എന്നാണ് സംഘാടകർ അവകാശപ്പെട്ടത്. ഈ ഗവൺമെന്റുമായി യാതൊരു ഒത്തുതീർപ്പുമില്ല, ഇവർ അധികാരത്തിൽ നിന്നിറങ്ങിയാലല്ലാതെ സമരം അവസാനിപ്പിക്കുകയുമില്ല: പി.ടി. ചാക്കോ പ്രഖ്യാപിച്ചു.

ജൂൺ 13ാം തീയതി പിക്കറ്റിംഗ് ആരംഭിച്ചു. വിവിധ കേന്ദ്രങ്ങളിലായി 215 പേരെ അറസ്റ്റ് ചെയ്തതായി കെ.പി.സി.സി. പ്രസിഡന്റ് ആർ. ശങ്കർ അറിയിച്ചു. നമ്പൂതിരിപ്പാടിന് രാജിവെച്ചൊഴിയാൻ ശങ്കർ 10 ദിവസത്തെ സമയം അനുവദിച്ചു. ''കമ്യൂണിസ്റ്റുകാർ രാജിവെച്ച് ഇറങ്ങിപ്പോകാത്ത പക്ഷം ജൂൺ 23ാം തീയതി ഗവൺമെന്റിന്റെ എല്ലാ പ്രവർത്തനങ്ങളും സ്തംഭിപ്പിക്കും. പത്ത് ദിവസത്തേക്ക് കൂടി അവർ സ്വൈരമായിരുന്ന് ആലോചിക്കട്ടെ... 22ാം തീയതിക്ക് ശേഷവും തുടരാമെന്നാണ് തീരുമാനമെങ്കിൽ തികഞ്ഞ ഉത്തരവാദിത്തത്തോടെ ഞാൻ പ്രഖ്യാപി

ക്കുന്നു. ഇവരുടെ ഭരണം പൂർണമായും ഞങ്ങൾ സ്തംഭിപ്പിക്കും.

കഴിഞ്ഞ പൊതുതെരഞ്ഞെടുപ്പിൽ അഞ്ച് സ്വതന്ത്രന്മാരുടെ പിന്തുണ നേടി നിയമസഭയിൽ രണ്ടു മൂന്ന് വോട്ടിൻെറ ഭൂരിപക്ഷം യാദൃച്ഛികമായി കരസ്ഥമാക്കി എന്നുള്ളതുകൊണ്ട് നിയമസഭയിലെ ആ നേരിയ ഭൂരിപക്ഷത്തിന് ഊനം തട്ടാത്തിടത്തോളം അഞ്ച് കൊല്ലം സ്വേച്ഛാധിപത്യ ഭരണം നടത്താനുള്ള സ്വാതന്ത്ര്യമുണ്ടെന്ന കമ്യൂണിസ്റ്റുകാരുടെ വിചിത്രമായ ജനകീയ സിദ്ധാന്തത്തെ വിമർശിച്ചുകൊണ്ടും നിയമസഭക്കകത്ത് വ്യക്തമായ ഭൂരിപക്ഷമുണ്ടെങ്കിലും ജനകീയ വിശ്വാസം നശിച്ചുവെന്ന് അസന്ദിഗ്ധമായി തെളിഞ്ഞാൽ ഗവൺമെൻറ് രാജിവെച്ചൊഴിയുന്ന പാരമ്പര്യമാണ് ജനാധിപത്യത്തിൻെറ മാതൃഭൂമിയായ ബ്രിട്ടനിലുള്ളതെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ടും *മലയാള മനോരമ* മുഖപ്രസംഗം എഴുതി.

പ്രതിപക്ഷ നേതാക്കളുടെ യുദ്ധപ്രഖ്യാപനമാകട്ടെ *മനോരമ*യുടെ വിദുരോപദേശമാകട്ടെ സഖാക്കളുടെ ചെവിയിൽ കയറിയില്ല. പള്ളീലച്ചൻെറയും പിള്ളയച്ചൻെറയും സമരമാണിത് എന്ന് പാർട്ടി സെക്രട്ടറി എം.എൻ. ഗോവിന്ദൻ നായർ പുച്ഛിച്ചു. ജൂൺ 13 ന് തന്നെ മുഖ്യമന്ത്രി ഇ.എം.എസ്. പത്രസമ്മേളനം നടത്തി: ''ഇതൊരു ബഹുജന പ്രക്ഷോഭമൊന്നുമല്ല, വർഗീയ പ്രക്ഷോഭമാണ്. ഇതിൽ നിന്ന് മുതലെടുക്കാൻ കെ.പി.സി.സി പ്രസിഡൻറ് രാഷ്ട്രീയ നിറം കൊടുത്തുവെന്ന് മാത്രം. പ്രക്ഷോഭത്തെ അടിച്ചമർത്തും. 1962 വരെ ഈ മന്ത്രിസഭ അധികാരത്തിൽ തുടരും. ഞങ്ങൾ രാജിവെക്കില്ല''. പ്രക്ഷോഭത്തെ അടിച്ചമർത്താൻ കഴിയുമെന്ന് വിശ്വസിക്കുന്നുണ്ടോ എന്ന് ഒരു ലേഖകൻ കുത്തിച്ചോദിച്ചപ്പോൾ, ''ചരിത്രം തെളിയിക്കും'' എന്നായിരുന്നു മറുപടി.

ജൂൺ 13ാം തീയതി വൈകീട്ട് അങ്കമാലിയിൽ വെടിപൊട്ടി. പൊലീസ് സ്റ്റേഷൻ ആക്രമിക്കാൻ മാരകായുധങ്ങളുമായി എത്തിയ വമ്പിച്ച ആൾക്കൂട്ടത്തെ പിരിച്ചുവിടാൻ പ്രാണരക്ഷാർഥം വെടിവെച്ചു എന്നായിരുന്നു സർക്കാർ പത്രക്കുറിപ്പ്. നിർപരാധികളും നിരായുധരുമായ ജനക്കൂട്ടത്തിന് നേരെ പ്രകോപനമൊന്നും കൂടാതെ പൊലീസ് വെടിപൊട്ടിച്ചു എന്നായിരുന്നു കമ്യൂണിസ്റ്റ് വിരുദ്ധ പത്രങ്ങളുടെ ഭാഷ്യം. വേണ്ടവിധം മുന്നറിയിപ്പില്ലാതെയാണ് ലാത്തിച്ചാർജും തുടർന്ന് വെടിവെപ്പും നടത്തിയതെന്നും വെടിവെക്കാനുള്ള കൽപനയുടെ സൂചനയായി പൊലീസിൻെറ പിന്നിൽ നിന്നിരുന്ന കമ്യൂണിസ്റ്റുകാർ പടക്കം പൊട്ടിച്ചു എന്നും *ദീനബന്ധു* റിപ്പോർട്ട് ചെയ്തു. അങ്കമാലിയാണ് കുരുതിക്കളമാകുക എന്ന് മെയ് 30 ന് ടി.സി. നാരായണൻ നമ്പ്യാർ നിയമസഭയിൽ പ്രസ്താവിച്ചിരുന്നുവെന്നും അങ്കമാലിയിൽ വെടിവെപ്പുണ്ടാകുമെന്ന് സഖാവ് എ.പി. കുര്യൻ ജൂൺ 12ാം തീയതി സ്ഥലത്തെ ഒരു ഹോട്ടലിലിരുന്നു പ്രവചിച്ചുവെന്നും *മനോരമ* അറിയിച്ചു.

ഏതായാലും പൊലീസിൻെറ തുപ്പാക്കി പ്രയോഗത്തിൽ അഞ്ച് പേർ -കോച്ചാപ്പിള്ളി പൈലി പാപ്പച്ചൻ (24), മാടശ്ശേരി ദേവസ്സി (35), ചെമ്പിശ്ശേരി കൊച്ചു വറിയത് (45), മൂക്കട പള്ളൻ വറിയത് (35), കോഴികൊട്ട പൈലി (30) -തൽക്ഷണം മൃതിയടഞ്ഞു. ക്രിസ്ത്യാനികൾക്ക്, വിശിഷ്യ കത്തോലിക്കർക്ക് മഹാഭൂരിപക്ഷമുള്ളയിടമാണ് അങ്കമാലി. മരിച്ചവരെല്ലാവരും നിർധനരായ കത്തോലിക്കരായിരുന്നു -പാപ്പച്ചൻ കാളവണ്ടിക്കാരൻ, ദേവസ്സി മരംവെട്ടുകാരൻ, വറിയത് ലോറി ക്ലീനർ, കൊച്ചു വറിയത് പനമ്പു നെയ്ത്തു തൊഴിലാളി. പരിക്കേറ്റ 26 പേരെ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. അവരിൽ കുര്യപ്പൻ വർഗീസ് എറണാകുളം ജനറൽ ആശുപത്രിയിൽ വെച്ചും മാണിക്യ മംഗലം ഹൈസ്കൂൾ വിദ്യാർഥി കോലഞ്ചേരി കുഞ്ഞവിര പൗലോസ് തൃശൂർ ഗവൺമെൻറ് ആശുപത്രിയിൽ വെച്ചും മരണത്തിന് കീഴടങ്ങി.

വിമോചന സമര നായകരിൽ പ്രധാനിയായിരുന്ന ഫാദർ ജോസഫ് വടക്കൻ ഓർമിക്കുന്നു: ''വെടിയേറ്റ ഒരാൾ തൃശൂർ ആശുപത്രിയിൽ കിടന്നാണ് മരിച്ചത്. കണ്ണടയ്ക്കും മുമ്പേ ആ ചെറുപ്പക്കാരൻ ആവേശപൂർവം എന്നോട് പറയുകയാണ്: അച്ചോ ഞാൻ മരിച്ചോട്ടെ; എന്നാലും വിമോചന സമരം നമുക്ക് ജയിപ്പിക്കണം..''

മുന്നൂറിൽപരം കാറുകളുടെയും പതിനായിരക്കണക്കിന് ആളുകളുടെയും അകമ്പടിയോടെ മൃതദേഹങ്ങൾ അങ്കമാലിയിൽ തിരികെ കൊണ്ടുവന്നു. സെൻറ് ജോർജ് ഫെറോന പള്ളിയിൽ ഒറ്റയടിക്ക് ഏഴു കല്ലറ തീർത്ത് രക്തസാക്ഷികളെ അടക്കി. ചരമശ്രുശ്രൂഷക്ക് നേതൃത്വം കൊടുത്തത് അന്നത്തെ എറണാകുളം മെത്രാൻ മാർ ജോസഫ് പാറേക്കാട്ടിൽ. അനുശോചന യോഗത്തിൽ പനമ്പിള്ളിയും വടക്കനച്ചനും വെല്ലിംഗ്ടണും മത്തായി മാഞ്ഞൂരാനുമൊക്കെ ഉശിരൻ പ്രസംഗങ്ങൾ നടത്തി. ''അമ്മയെ ഞങ്ങൾ മറന്നാലും അങ്കമാലി മറക്കില്ല'': ആൾക്കൂട്ടം ആർത്തുവിളിച്ചു.

പ്രതിപക്ഷ പത്രങ്ങൾ മൽസരിച്ചു മുഖപ്രസംഗം എഴുതി. *കൗമുദി*യിൽ കെ. ബാലകൃഷ്ണൻ എഴുതിയതായിരുന്നു ഏറ്റവും ഉഗ്രം: ''... ഞങ്ങൾ കാണുന്നത് ശോകാത്മക നാടകത്തിൻെറ അഞ്ചാമങ്കത്തിലേക്ക് അപ്രതിരോധ്യമായി തള്ളിനീക്കപ്പെടുന്ന ഒരു കഥാപാത്രത്തെയാണ്. അതുകൊണ്ട് ഞങ്ങൾ ഇ.എം.എസിനോട് വീണ്ടും പറയുന്നു. നിങ്ങൾ അള്ളിപ്പിടിച്ചിരിക്കാൻ ശ്രമിക്കുന്ന ആ ദിവ്യമായ മന്ത്രിക്കസേര മനുഷ്യരക്തത്തിൽ ഒലിച്ചൊലിച്ച് നിങ്ങളെയും കൊണ്ട് പാതാളത്തിൽ പതിക്കും മുമ്പ് നിർത്തൂ! ഇവിടെ വെച്ചെങ്കിലും നിർത്തൂ! ഈ രാജ്യത്തുള്ള അച്ഛനമ്മമാരും ഭാര്യമാരും കുഞ്ഞുങ്ങളും വിളിച്ചു പറയുകയാണ്: ഇ.എം.എസ്സേ നിർത്തൂ! ഇനിയുമെങ്കിലും നിർത്തൂ!''

**സെൻറ് ജോർജ് ഫെറോന പള്ളിയിൽ ഒറ്റയടിക്ക് ഏഴു കല്ലറ തീർത്ത് രക്തസാക്ഷികളെ അടക്കി. ചരമശ്രുശ്രൂഷക്ക് നേതൃത്വം കൊടുത്തത് അന്നത്തെ എറണാകുളം മെത്രാൻ മാർ ജോസഫ് പാറേക്കാട്ടിൽ. അനുശോചന യോഗത്തിൽ പനമ്പിള്ളിയും വടക്കനച്ചനും വെല്ലിംഗ്ടണും മത്തായി മാഞ്ഞൂരാനുമൊക്കെ ഉശിരൻ പ്രസംഗങ്ങൾ നടത്തി.**

വിമോചന സമരക്കാരുടെ തീർഥാടന കേന്ദ്രമായി അങ്കമാലി പള്ളിയും സെമിത്തേരിയും മാറി. ''അങ്കമാലിക്കല്ലറയിൽ ഞങ്ങടെ സോദരരുണ്ടെങ്കിൽ, കല്ലറയാണേ കട്ടായം പകരം ഞങ്ങൾ ചോദിക്കും'' എന്ന മുദ്രാവാക്യം കേരളമാകെ അലയടിച്ചു. സഖാക്കളും അടങ്ങിയിരുന്നില്ല. ''കണ്ടോടാ, കണ്ടോടാ, അങ്കമാലി കണ്ടോടാ'' എന്ന ഭീഷണമായ മുദ്രാവാക്യം കമ്യൂണിസ്റ്റ് ജാഥകളിലും ഉയർന്ന് കേൾക്കാൻ തുടങ്ങി.

ജൂൺ 15ന് തിരുവനന്തപുരം ജില്ലയിലെ വെട്ടുകാട്ടും പുല്ലുവിളയിലും വെടിപൊട്ടി. ആകെ രക്തസാക്ഷികൾ അഞ്ച്. ജൂലായ് 3ാം തീയതി ചെറിയതുറയിലും വെടിവെപ്പ് നടന്നു. ഫ്ളോറി എന്ന ഗർഭിണിയടക്കം മൂന്ന് രക്തസാക്ഷികൾ കൂടി.

പറയുമ്പോൾ എല്ലാം പറയണമല്ലോ? വെടിവെപ്പിൽ മരിച്ചവരുടെ കുടുംബാംഗങ്ങൾക്ക് 3000 രൂപ വീതം സർക്കാർ സഹായധനം പ്രഖ്യാപിച്ചു. സമരക്കാരുടെ പ്രേരണയാൽ കുടുംബാംഗങ്ങൾ ആ സംഖ്യ നിരസിച്ചു. ശവത്തിന് വിലകൽപിച്ച സർക്കാറിൻെറ നടപടിക്കെതിരെ വടക്കനച്ചൻെറ 'തൊഴിലാളി' പത്രം ഗർജിച്ചു: ''ഭരണം മുഴുവൻ പാർട്ടിയെ ഏൽപിക്കുകയും അങ്ങനെ സ്റ്റേറ്റിനകത്ത് മറ്റൊരു സ്റ്റേറ്റ് സൃഷ്ടിക്കുകയും ചെയ്യാനൊരുമ്പെട്ടുകൊണ്ട് കേരളത്തെ ചുവപ്പിക്കാനും ആ ചുവപ്പ് ഇതര സ്റ്റേറ്റുകളിലേക്ക് വ്യാപിപ്പിക്കാനും പാടുപെടുന്ന ചുവപ്പന്മാരെ 'ഇങ്ങിനിവരാതവണ്ണം' ഇവിടെ നിന്ന് കെട്ടുകെട്ടിക്കണമെന്നായിരുന്നു ആ വീരസ്വർഗ പ്രാപ്തരായ സേനാനികളുടെ പരമലക്ഷ്യം. അതിന് വേണ്ടിയാണ് അവർ ആത്മാഹുതിയെന്ന ആ മഹാത്യാഗമനുഷ്ഠിച്ചത്. അവരുടെ ആ പുണ്യാത്മാക്കൾക്ക് മൂവായിരം രൂപ വീതം വില കൽപിച്ച സർക്കാറിൻെറ നീചനീചമായ ചിത്ത വൃത്തിയുടെ നേരെ ആത്മാഭി

മാന വിജൃംഭിതരായി ധർമ ഖഡ്ഗം ഓങ്ങിയ ആ കുടുംബാംഗങ്ങളെ ഞങ്ങൾ ഹൃദയംഗമമായി അനുമോദിച്ചു കൊള്ളുന്നു...''

1959 ജൂലായ് 9 ന് അങ്കമാലി രക്തസാക്ഷികളുടെ കല്ലറക്ക് മുന്നിൽ നിന്ന് മന്നത്ത് പത്മനാഭൻ എഴ് തിരികൾ കൊളുത്തി. അങ്കമാലിയിൽ നിന്ന് കൊളുത്തിയ 'ജീവശിഖ' തിരുവനന്തപുരത്തെ ലക്ഷ്യമാക്കി പ്രയാണം തുടങ്ങി. കരയോഗക്കാരും കത്തോലിക്കരും മൽസരിച്ച് നൽകിയ സ്വീകരണങ്ങൾ ഏറ്റുവാങ്ങി ജീവശിഖാ ജാഥ 15ാം തീയതി തിരുവനന്തപുരത്തെത്തി. മഹാത്മാഗാന്ധികോളേജിൽ തടിച്ചുകൂടിയ പതിനായിരങ്ങളോടായി മന്നം പ്രസംഗിച്ചു: ''രാജ്യദ്രോഹികളായ ഈ കമ്യൂണിസ്റ്റുകാരെ കേരളത്തിൽ നിന്ന് മാത്രമല്ല, ഇന്ത്യയിൽ നിന്നുതന്നെ ഭാണ്ഡം കെട്ടിച്ച് അവരുടെ പിതൃരാജ്യമായ റഷ്യയിലേക്ക് തുരത്തിയ ശേഷമേ എൻെറ ബുദ്ധിക്ക് മാർദവം ഉണ്ടാകുകയുള്ളൂ... മന്നത്ത് പത്മനാഭൻ നടത്തിവരുന്ന അശ്വമേധ യാഗത്തിൽ അഴിച്ചുവിട്ടിരിക്കുന്ന കുതിരയെ ആര് എവിടെ കൊണ്ടുചെന്ന് കെട്ടുമെന്ന് ചിലർ സംശയം പ്രകടിപ്പിക്കുന്നുണ്ട്. ആ സംശയം അടിസ്ഥാനരഹിതമാണ്. മന്നത്തിൻെറ കുതിരയെ ഈ തലസ്ഥാന നഗരിയുടെ നടുവിൽ സ്ഥിതി ചെയ്യുന്ന സെക്രട്ടേറിയറ്റിൽ, മുഖ്യമന്ത്രി നമ്പൂതിരിപ്പാടിൻെറ ഓഫീസ് മുറിയിൽ മന്നം തന്നെ കൊണ്ടുചെന്നു കെട്ടും.''



ജൂൺ 13ലെ പോലീസ് വെടിവെപ്പിൽ ... മരിച്ച
...ടെ കല്ല... ...ന്നു

**രക്തസാക്ഷി...**
**അനുസ്മരിച്ച...**

അങ്കമാലി: പോലീസ് വെപ്പിൽ 1959 ജൂൺ 13ന് ...ലിയിൽ മരിച്ച 7 പേരെ അ...ച്ചു. സംഭവത്തിൻെറ 39–...ഷികമായിരുന്നു ശനിയാ...
രക്തസാക്ഷികളുടെ കല്ല...തിചെയ്യുന്ന ഫൊറോന പള്ളി... നടന്ന തിരുക്കർമങ്ങളിൽ മരി...രുടെ ബന്ധുക്കളും പഴയ തല...യിലെ ഏതാനും പൊതുപ്രവർ...കരും പങ്കെടുത്തു. പാട്ടുക...നയ്ക്കു ശേഷം വികാരി ഫാ. കരിയാറ്റി കല്ലറയിൽ ...ത്തി. കേരള പ്രതികര...ടെ ഭാരവാഹികരം ...ഗത്തുണ്ടായിരുന്നു... ജോസ് വാപ്പാല...ച്ചു. ഏറെ ...യ പ്ര...പനന...

**കത്തോലിക്കാ തിരുസഭ പ്രസിദ്ധീകരിച്ച പുണ്യാളന്മാരുടെ പുതുക്കിയ പഞ്ചാംഗത്തിൽ വി. ഗീവർഗീസിൻെറ പേരില്ല എന്ന കാര്യം ലേഖക സഖാവ് അറിഞ്ഞു കാണില്ല. പെരുന്നാളിന് കൊടിയേറുന്ന ഏപ്രിൽ 5, ആദ്യത്തെ കമ്യൂണിസ്റ്റ് മന്ത്രിസഭയുടെ ജന്മദിനമാണെന്നത് ഓർത്തിരിക്കാനുമിടയില്ല.**

ജൂലായ് 31ാം തീയതി വൈകിട്ട് 6 മണിക്ക് കേരള സർക്കാറിനെ കേന്ദ്രം ഡിസ്മിസ് ചെയ്തു എന്ന വാർത്ത ആകാശവാണി ലോകത്തെ അറിയിച്ചു. 'ജനാധിപത്യ ക്രൂശീകരണം' എന്ന് കമ്യൂണിസ്റ്റ് പാർട്ടി വിലപിച്ചു; ജനങ്ങളുടെ അന്തിമ വിജയം എന്ന് മന്നം ആഹ്ലാദം പ്രകടിപ്പിച്ചു. കമ്യൂണിസ്റ്റ് മന്ത്രിസഭയെ 1957 ഏപ്രിൽ 5 മുതൽ അനവരതം, അക്ഷീണം എതിർത്ത് പോന്ന *ദീപിക*യുടെ ആഹ്ലാദം അവർണനീയമായിരുന്നു: ''ഒരു പുതിയ യുഗത്തിൻെറ നാന്ദി കുറിക്കാൻ, പ്രത്യാശയുടെയും പ്രതിജ്ഞയുടെയും ഐക്യത്തിൻെറയും പള്ളിത്തേരിലേറി വന്നെത്തിയ സുദിനമേ! ജനാധിപത്യത്തെയും ഇന്ത്യൻ ഭരണഘടനയെയും രക്ഷിച്ച സുദിനമേ! വിജയിച്ചാലും!''

എഴുപത് ദിവസം നീണ്ട വിമോചന സമരം മലയാള സാഹിത്യത്തിന് കനത്ത സംഭാവന നൽകി. അങ്കമാലിയിൽ വെടിയേറ്റ് മരിച്ച സ്കൂൾ വിദ്യാർഥിയെക്കുറിച്ച് എൻ. മോഹനൻ കഥയെഴുതി. ഫ്ളോറിയുടെ പിറക്കാത്ത കുഞ്ഞിന് അഭിവാദ്യമർപ്പിച്ച് ജി. ശങ്കരക്കുറുപ്പ് കവിതയും. വൈലോപ്പിള്ളി ഇ.എം.എസിനെ മഹാബലിയോട് ഉപമിച്ച് കാവ്യരചന നടത്തി.

1960 ഫെബ്രുവരിയിൽ നടന്ന ഇടക്കാല തെരഞ്ഞെടുപ്പിൽ കോൺഗ്രസ് -പി.എസ്.പി-ലീഗ് മുന്നണി തകർപ്പൻ ജയം നേടി. അങ്കമാലി ഉൾപ്പെട്ട കോതകുളങ്ങര മണ്ഡലത്തിൽ എ.പി. കുര്യനെതിരെ കോൺഗ്രസിലെ എം.എ. ആൻറണിയുടെ ഭൂരിപക്ഷം വർധിച്ചു.

പോകെപ്പോകെ മുക്കൂട്ട് മുന്നണി ശിഥിലമായി. ആദ്യം മുസ്ലിംലീഗ് വേർപിരിഞ്ഞു. പിന്നെ പി.എസ്.പി.യും പോയി. വടക്കനച്ചനും മത്തായി മാഞ്ഞൂരാനും മാർക്സിസ്റ്റുപട കുടീരത്തിൽ അഭയം തേടി. 1964 ൽ കോൺഗ്രസ് പിളർന്നു. കത്തോലിക്കരും കരയോഗം നായന്മാരും കേരള കോൺഗ്രസിൻെറ കൊടിക്കീഴിൽ അണിനിരന്നു. 1965 ലെ തെരഞ്ഞെടുപ്പിൽ കേരള കോൺഗ്രസ് സ്ഥാനാർഥി ജോൺസി പാത്താടൻ അങ്കമാലി കീഴടക്കി.

1967 ആകുമ്പോഴേക്കും ചിത്രം പാടെ മാറി. അങ്കമാലിയിൽ ചെങ്കൊടി പാറി. ത്രികോണ മൽസരത്തിൽ സി.പി.എം സ്ഥാനാർഥി എ.പി. കുര്യൻ വിജയിച്ചു. 70ലും 77ലും 80ലും കുര്യൻ വിജയം ആവർത്തിച്ചു. 1967 ൽ സത്യപ്രതിജ്ഞ ചെയ്ത് അധികാരത്തിൽ വന്ന നമ്പൂതിരിപ്പാടിനോടൊപ്പം ഇടതരും വലതരുമായി അഞ്ച് സഖാക്കൾ -ഗൗരിയമ്മ, ഇമ്പിച്ചിബാവ, എം.കെ. കൃഷ്ണൻ, ടി.വി. തോമസ്, എം.എൻ. ഗോവിന്ദൻ നായർ; ഏഴ് മുൻകാല വിമോചന സമര സേനാനികളും- പി.ആർ. കുറുപ്പ്, പി.കെ. കുഞ്ഞ്, മുഹമ്മദുകോയ, അഹമ്മദു കുരിക്കൾ, ടി.കെ. ദിവാകരൻ, ബി. വെല്ലിംഗ്ടൺ, മത്തായി മാഞ്ഞൂരാൻ.

1969 ൽ സഖാവ് അച്യുതമേനോൻ കോൺഗ്രസിൻെറ പിന്തുണയോടും കേരള കോൺഗ്രസിൻെറ പങ്കാളിത്തത്തോടും കൂടി മന്ത്രിസഭ രൂപവത്കരിച്ചു. ''അച്യുത മേനോൻ അറുകൊല മേനോൻ'' എന്നായിരുന്നല്ലോ വിമോചന സമരകാലത്ത് ആഭ്യന്തര മന്ത്രിക്കെതിരായ മുദ്രാവാക്യം. 1974–75 ആയപ്പോൾ കേരള കോൺഗ്രസ്-മാർക്സിസ്റ്റ് സഖ്യം യാഥാർഥ്യമായി. ഇരുമെയ്യാണെങ്കിലും ഒറ്റക്കരളായി ഇ.എം.എസ്. നമ്പൂതിരിപ്പാടും കെ.എം. ജോർജും. അതോടെ ''വിമോചന സമര രക്തസാക്ഷികളെ മുഴുവൻ സ്വർഗത്തിൽ നിന്ന് നരകത്തിലേക്ക് സ്ഥലം മാറ്റി''യെന്ന് കഥാകൃത്ത് സക്കറിയ പരിഹസിച്ചു. നമ്പൂതിരിപ്പാടിൻെറ സീമന്ത പുത്രൻ ശ്രീധരൻ അങ്കമാലിക്കടുത്ത അവണംകോട് മനയ്ക്കലെ യമുനയെ വേളി കഴിച്ചു. യമുനയാണെങ്കിൽ കത്തോലിക്കാസഭ വകയായ അങ്കമാലി ലിറ്റിൽ ഫ്ളവർ ആശുപത്രിയിൽ ഡോക്ടറായും പ്രശോഭിച്ചു.

കാലാന്തരത്തിൽ രക്തസാക്ഷികളൊക്കെ വിസ്മൃതരായി. കാളവണ്ടിക്കാരൻ പാപ്പ

ച്ചനെയും മരംവെട്ടുകാരൻ ദേവസ്സിയേയുമൊക്കെ ഓർമിച്ചുകൊണ്ടിരിക്കാൻ അങ്കമാലിക്കാർക്ക് എവിടെ സമയം? എല്ലാ വർഷവും ജൂൺ 13 ന് പള്ളി വികാരി കല്ലറക്കരികിൽ ഒപീസ് ചൊല്ലും; തോരാമഴയത്ത് പരേതരുടെ ബന്ധുക്കൾ കുടചൂടി നിൽക്കും. കോൺഗ്രസുകാരോ കേരള കോൺഗ്രസുകാരോ ആയ ഒറ്റ രാഷ്ട്രീയക്കാരനും ആ വശത്തേക്ക് തിരിഞ്ഞു നോക്കാറില്ല. *ദീപിക*യിലോ മറ്റോ 'രക്തസാക്ഷികളെ അനുസ്മരിച്ചു' എന്ന സിംഗിൾ കോളം വാർത്ത ലോക്കൽ പേജിൽ വന്നെങ്കിലായി. "മനുഷ്യൻെറ ആയുസ്സ് പുല്ലുപോലെയാകുന്നു; വയലിലെ പൂ പോലെ അവൻ പൂക്കുന്നു. കാറ്റ് അതിന്മേൽ അടിക്കുമ്പോൾ അത് ഇല്ലാതെ പോകുന്നു; അതിൻെറ. സ്ഥലം പിന്നെ അതിനെ അറിയുകയുമില്ല" (സങ്കീർത്തനങ്ങൾ; 103; 15-16)

മറുഭാഗത്ത് സഖാവ് എ.പി. കുര്യൻെറ നിലയും പരിതാപകരമായി. സി.ഐ.ടി.യു. ഗ്രൂപ്പുകാരനെന്ന് മുദ്രയടിക്കപ്പെട്ട കുര്യൻ അച്യുതാനന്ദൻെറ കണ്ണിലെ കരടായി. 1998 ജനുവരിയിൽ പാലക്കാട്ട് നടന്ന സമ്മേളനത്തോടെ സംസ്ഥാന കമ്മിറ്റിയിൽ നിന്ന് ഒഴിവാക്കപ്പെട്ടു. അങ്കമാലിയെ സംബന്ധിച്ചിടത്തോളം വി.എസ്. ഗ്രൂപ്പുകാരായ കെ.എ. ചാക്കോച്ചനും എം.സി. ജോസഫൈനുമായി കമ്യൂണിസത്തിൻെറ അവസാന വാക്ക്. കുര്യൻ ചെയർമാനായിരിക്കെ ബാംബൂ കോർപറേഷനിൽ വി.എസ്. അനുകൂലികൾ തൊഴിൽ പ്രശ്നമുണ്ടാക്കി. പാലിൽ ഉപ്പ് കലക്കിയ സംഭവം വരെയുണ്ടായി. എ.പി. കുര്യനെതിരെ അച്ചടക്ക നടപടി ആസന്നം എന്ന് ബൂർഷ്വാ പത്രങ്ങൾ പ്രചരിപ്പിച്ചു.

ഏതായാലും പാർട്ടിയിൽ നിന്ന് പുറത്താക്കപ്പെടും മുമ്പ് മരിക്കാൻ സഖാവിന് ഭാഗ്യമുണ്ടായി. അര നൂറ്റാണ്ടിലേറെക്കാലം താൻ ഉയർത്തിപ്പിടിച്ച ചെങ്കൊടി പുതച്ചുതന്നെ എ.പി. കുര്യൻ യാത്രയായി. അച്യുതാനന്ദൻ മൃതദേഹത്തിൽ പുഷ്പചക്രമർപ്പിച്ചു; നിയുക്ത ശ്രേഷ്ഠ കാതോലിക്കാ ബാവ തോമസ് മാർ ദിവന്നാസ്യോസ് തിരുമനസ്സ്കൊണ്ട് എഴുന്നള്ളി വന്ന് ചരമ ശുശ്രൂഷക്ക് നേതൃത്വം നൽകി. മഞ്ഞപ്ര യാക്കോബായ സുറിയാനി പള്ളി സെമിത്തേരിയിലുള്ള സഖാവിൻെറ കല്ലറമേൽ ഇപ്രകാരം ആലേഖനം ചെയ്തിരിക്കുന്നു: "ഞാൻ നീതിയെ ധരിച്ചു; അത് എൻെറ ഉടുപ്പായിരുന്നു. എൻെറ ന്യായം ഉത്തരീയവും തലപ്പാവും പോലെയായിരുന്നു".

മഞ്ഞപ്രയിൽ നിന്ന് അങ്കമാലിപ്പള്ളിയിലേക്ക് തിരിച്ചു വരിക. വിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുനാൾ ഈ വർഷവും പൂർവാധികം ഭംഗിയായി ആഘോഷിച്ചു. ഏപ്രിൽ 5ന് കൊടിയേറി, 7, 8 തീയതികളിൽ പ്രധാന പെരുന്നാൾ, 14 ന് എട്ടാമിടം. പാട്ടുകുർബാനക്കും പട്ടണം ചുറ്റി പ്രദക്ഷിണത്തിനും ദിവ്യബലിക്കും പുറമേ സിനിമാറ്റിക് ഡാൻസ്, ഫയർ ഡാൻസ്, നാടകം തുടങ്ങിയ ജനപ്രിയ കലാപരിപാടികളും ഉണ്ടായിരുന്നു. ഇത്തവണത്തെ തിരുനാളിൻെറ ഏറ്റവും വലിയ ആകർഷണം. *ദേശാഭിമാനി* (കൊച്ചി എഡിഷൻ) പ്രസിദ്ധീകരിച്ച സപ്ലിമെൻറായിരുന്നു.

പള്ളിപ്പെരുന്നാളിന് പത്രങ്ങൾ സപ്ലിമെൻററക്കുന്നതിൽ പുതുമയൊന്നുമില്ല. അങ്കമാലി പെരുന്നാളിന് തന്നെ മുൻ വർഷങ്ങളിൽ *മനോരമയും ദീപികയും മാതൃഭൂമി*യുമൊക്കെ സപ്ലിമെൻറ് അടിച്ചിട്ടുണ്ട്. എന്നാൽ, *ദേശാഭിമാനി* ഇത്തരമൊരു പരീക്ഷണത്തിന് മുതിരുന്നത് ഇതാദ്യമാണ്. മതന്യൂനപക്ഷങ്ങളെ പാർട്ടിയിലേക്ക് കൂടുതലായി ആകർഷിക്കണമെന്ന് പാർട്ടി കോൺഗ്രസ് ആഹ്വാനം ചെയ്തതിനും അങ്കമാലിക്കാരിയും കത്തോലിക്കയുമായ എം.സി. ജോസഫൈനെ കേന്ദ്ര കമ്മിറ്റിയിൽ ഉൾപ്പെടുത്തിയതിനും തൊട്ടുപിന്നാലെയാണ് സപ്ലിമെൻററങ്ങിയത് എന്ന കാര്യവും ശ്രദ്ധേയമാണ്.

പള്ളിപ്പെരുന്നാളിന് പത്രങ്ങൾ സപ്ലിമെൻററക്കുന്നതിൽ പുതുമയൊന്നുമില്ല. അങ്കമാലി പെരുന്നാളിന് തന്നെ മുൻ വർഷങ്ങളിൽ *മനോരമയും ദീപിക*യും മാതൃഭൂമിയുമൊക്കെ സപ്ലിമെൻറ് അടിച്ചിട്ടുണ്ട്. എന്നാൽ, *ദേശാഭിമാനി* ഇത്തരമൊരു പരീക്ഷണത്തിന് മുതിരുന്നത് ഇതാദ്യമാണ്. മതന്യൂനപക്ഷങ്ങളെ പാർട്ടിയിലേക്ക് കൂടുതലായി ആകർഷിക്കണമെന്ന് പാർട്ടി കോൺഗ്രസ് ആഹ്വാനം ചെയ്തതിനും അങ്കമാലിക്കാരിയും കത്തോലിക്കയുമായ എം.സി. ജോസഫൈനെ കേന്ദ്ര കമ്മിറ്റിയിൽ ഉൾപ്പെടുത്തിയതിനും തൊട്ടുപിന്നാലെയാണ് സപ്ലിമെൻററങ്ങിയത് എന്ന കാര്യവും ശ്രദ്ധേയമാണ്.

പരസ്യത്തിൻെറ കാര്യത്തിൽ കർശനമായ നിയന്ത്രണമുള്ള പത്രമാണ് *ദേശാഭിമാനി*. അന്ധവിശ്വാസത്തെ പ്രോൽസാഹിപ്പിക്കുന്ന പരസ്യങ്ങൾ *ദേശാഭിമാനി* സ്വീകരിക്കില്ല. അതുകൊണ്ടാണ് ആറ്റുകാൽ രാധാകൃഷ്ണൻെറയും ബ്രദർ ദിനകരൻെറയും പരസ്യം ആ പത്രത്തിൽ വരാത്തത്. *ദേശാഭിമാനി*യിൽ വരുന്ന വിവാഹ പരസ്യങ്ങൾ പോലും വ്യത്യസ്തമാണ്. അതിപുരാതന സുറിയാനി ക്രിസ്ത്യാനികളോ ദീനിബോധമുള്ള മുസ്ലിംകളോ അല്ല പരസ്യക്കാർ. അധികവും മിശ്ര വിവാഹിതരുടെ മക്കൾ, ശേഷം ജാതി മത പരിഗണനയില്ലാത്ത പുരോഗമന ചിന്താഗതിക്കാർ.

ആ നിലക്ക് തിരുനാൾ സപ്ലിമെൻറ് എങ്ങനെയായിരിക്കും? ഗീവർഗീസു പുണ്യാളൻെറയും വികാരിയച്ചൻെറയും കൈക്കാരന്മാരുടെയും ചിത്രങ്ങളുണ്ടെങ്കിലും സപ്ലിമെൻറ് മിക്കവാറും മതേതര സ്വഭാവമുള്ളതും മതസൗഹാർദം ലാക്കാക്കുന്നതുമാകുന്നു. അങ്കമാലിയുടെ ജനകീയോൽസവത്തെപ്പറ്റി ഉപന്യസിച്ചിരിക്കുന്നത് സി.പി.എം ലോക്കൽ സെക്രട്ടറിയാകുമ്പോൾ അങ്ങനെയാകാനേ തരമുള്ളൂ.

"മതമൈത്രിയുടെയും ഒരുമയുടെയും ദിനങ്ങൾ ഒരിക്കൽ കൂടി. ജനകീയോൽസവമായ അങ്കമാലി ഫൊറോന പള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുനാളിന് വെള്ളിയാഴ്ച കൊടി ഉയർന്നു... നാനാ മതസ്ഥരായ ആയിരങ്ങൾ തിരുനാളിനെത്തുന്നു. ആന്ധ്ര, കർണാടക, ഗോവ, തമിഴ്നാട് എന്നീ അയൽ സംസ്ഥാനങ്ങളിൽ നിന്ന് പതിവായി വരുന്നവരുണ്ട്. അങ്കമാലിയുടെ ജനകീയോൽസവമാണ് തിരുനാൾ". ക്രിസ്ത്വബ്ദം 456ാംമാണ്ടിൽ അങ്കമാലിപ്പള്ളി പണിയിച്ചതു മുതൽക്കുള്ള ചരിത്രമാണ് പിന്നീട്. ഉദയംപേരൂർ സുന്നഹദോസ്, കൂനൻ കുരിശു കലാപം, ടിപ്പുവിൻെറ ആക്രമണം എന്നീ സംഭവങ്ങൾ താണ്ടി ആലങ്ങാട് രാജ്യം തിരുവിതാംകൂറിൽ ലയിപ്പിക്കുന്നതു വരെ ലേഖകൻ പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ, വിമോചന സമരത്തെപ്പറ്റിയോ അങ്കമാലിക്കല്ലറയെപ്പറ്റിയോ മിണ്ടാട്ടമില്ല.

കത്തോലിക്കാ തിരുസഭ പ്രസിദ്ധീകരിച്ച പുണ്യാളന്മാരുടെ പുതുക്കിയ പഞ്ചാംഗത്തിൽ വി. ഗീവർഗീസിൻെറ പേരില്ല എന്ന കാര്യം ലേഖക സഖാവ് അറിഞ്ഞു കാണില്ല. പെരുന്നാളിന് കൊടിയേറുന്ന ഏപ്രിൽ 5, ആദ്യത്തെ കമ്യൂണിസ്റ്റ് മന്ത്രിസഭയുടെ ജന്മദിനമാണെന്നത് ഓർത്തിരിക്കാനുമിടയില്ല.

സർക്കുലേഷൻ കുറയുകയും ഉൽപാദനച്ചെലവ് കൂടുകയും ചെയ്യുമ്പോൾ, ഭരണമാറ്റത്തെ തുടർന്ന് സർക്കാർ പരസ്യങ്ങൾ നാമമാത്രമാകുക കൂടി ചെയ്യുമ്പോൾ മതസൗഹാർദമല്ലാതെ എന്താണൊരു പോംവഴി? മതേതരത്വം വെൽപൂതാക! ●